Government of Kerala
കേരള സർക്കാർ
2009



Reg. No. രജി. നമ്പർ
KL/TV(N)/12/2009-2011

# KERALA GAZETTE

# കേരള ഗസറ്റ്

**PUBLISHED BY AUTHORITY**

ആധികാരികമായി പ്രസിദ്ധപ്പെടുത്തുന്നത്

| | | | |
|---|---|---|---|
| Vol. LIV<br>വാല്യം 54 | THIRUVANANTHAPURAM, TUESDAY<br>തിരുവനന്തപുരം, ചൊവ്വ | 21st April 2009<br>2009 ഏപ്രിൽ 21<br>1st Vaisakha 1931<br>1931 വൈശാഖം 1 | No.<br>നമ്പർ 16 |

## PART III

# Labour Department

നോട്ടീസ്

(1)

നമ്പർ എ. 1141/2008/WCC 406/04.

2009 ജനുവരി 29.

ശ്രീ. വി. ടി. ആന്റണി, വെളിയത്ത് പറമ്പിൽഹൗസ്, കൊരട്ടി പി. ഒ. എന്ന തൊഴിലുടമയുടെ കീഴിൽ ജോലി നോക്കി വരവെ മാരകമായി അപകടമുണ്ടായി 25-10-2004-ാം തീയതി മരണമടഞ്ഞ ശ്രീ. പൗലോസ് എന്ന തൊഴിലാളിയുടെ ആശ്രിതർക്ക് നഷ്ടപരിഹാരം നൽകുന്നതിനായി ഓറിയന്റൽ ഇൻഷ്വറൻസ് കമ്പനി ലിമിറ്റഡ്, തൃശ്ശൂർ 4,53,055 രൂപ (നാല് ലക്ഷത്തി അമ്പത്തി മൂവായിരത്തി അമ്പത്തിയഞ്ച് രൂപ മാത്രം) ഈ ഓഫീസിൽ കെട്ടിവച്ചിട്ടുണ്ട്. വർക്ക്മെൻസ് കോമ്പൻസേഷൻ ആക്റ്റിലെ 2 (1) (ഡി) വകുപ്പ് അനുസരിച്ച് നിർവ്വചിച്ചപ്രകാരം മരണമടഞ്ഞ ശ്രീ. പൗലോസിന്റെ ആശ്രിതരായി ശ്രീമതി അന്നം w/o ദേവസി, വടക്കുംചേരിവീട്, തിരുമുടിക്കുന്ന് പി. ഒ., തൃശ്ശൂർ എന്നവർ മാത്രമേ ഉള്ളൂവെന്ന് ചാലക്കുടി അസിസ്റ്റന്റ് ലേബർ ഓഫീസർ അറിയിച്ചിട്ടുണ്ട്. അപ്രകാരമുള്ള ആശ്രിതരാണെന്ന് അവകാശപ്പെടാവുന്ന മറ്റ് ആരെങ്കിലും ഉണ്ടെങ്കിൽ അവർക്കുള്ള അവകാശം ഈ നോട്ടീസ് കേരള ഗവണ്മെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 15 ദിവസത്തിനകം എന്റെ മുമ്പാകെ എഴുതി സമർപ്പിക്കേണ്ടതും ആയത് തെളിയിക്കേണ്ടതുമാണ്. നിർദ്ദിഷ്ട സമയത്തിനകം യാതൊരു അവകാശവാദവും ഉന്നയിച്ചില്ലെങ്കിൽ മുഴുവൻ തുകയും മേൽപ്പറഞ്ഞ വ്യക്തിക്ക് വിതരണം ചെയ്യുന്നതാണ്. അതിനുശേഷം ലഭിക്കുന്ന അവകാശവാദങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ എ 562/08/WCC 10/03. 2009 ജനുവരി 30.

കെ. എസ്. ഇ. ബി. കോൺട്രാക്ടർ നിബിൻ എന്ന തൊഴിലുടമയുടെ കീഴിൽ ജോലി നോക്കിവരവെ അപകടമുണ്ടായി 12-11-2002-ാം തീയതി മരണമടഞ്ഞ ലോനപ്പൻ എന്ന തൊഴിലാളിയുടെ ആശ്രിതർക്ക് നഷ്ടപരിഹാരം നൽകുന്നതിനായി എക്സിക്യൂട്ടീവ് എഞ്ചിനീയർ, കെ. എസ്. ഇ. ബോർഡ് ഇലക്ട്രിക്കൽ ഡിവിഷൻ, ചാലക്കുടി 3,79,120 രൂപ (മൂന്ന് ലക്ഷത്തി എഴുപത്തി ഒൻപതിനായിരത്തി നൂറ്റി ഇരുപത് രൂപ മാത്രം) ഈ ആഫീസിൽ കെട്ടിവച്ചിട്ടുണ്ട്. വർക്ക്മെൻസ് കോമ്പൻസേഷൻ ആക്ടിലെ 2 (1) (ഡി) വകുപ്പ് അനുസരിച്ച് നിർവ്വചിച്ചപ്രകാരം മരണമടഞ്ഞ ലോനപ്പന്റെ ആശ്രിതരായി (1) ശ്രീ. ലോന s/o ജോസഫ് (പിതാവ്), (2) ശ്രീമതി ഏലിയാമ്മ w/o ലോന (മാതാവ്), (3) ശ്രീമതി റാണി w/o ലോനപ്പൻ (ഭാര്യ), (4) മാസ്റ്റർ കെ. എൽ. റെയ്നോ (മൈനർ മകൻ), (5) കുമാരി റിയ (മൈനർ മകൾ), (6) കുമാരി റിറ്റി (മൈനർ മകൾ), കള്ളിയത്ത് പറമ്പിൽ വീട്, മററത്തൂർ ഗ്രാമ പഞ്ചായത്ത് കൊടുങ്ങദേശം, വെള്ളിക്കുളങ്ങര, തൃശ്ശൂർ എന്നിവർ മാത്രമെ ഉള്ളൂവെന്ന് ചാലക്കുടി അസിസ്റ്റന്റ് ലേബർ ഓഫീസർ അറിയിച്ചിട്ടുണ്ട്. അപ്രകാരമുള്ള ആശ്രിതരാണെന്ന് അവകാശപ്പെടാവുന്ന മററാരെങ്കിലും ഉണ്ടെങ്കിൽ അവർക്കുള്ള അവകാശം ഈ നോട്ടീസ് കേരള ഗസററിൽ പ്രസിദ്ധീകരിച്ച് 15 ദിവസത്തിനകം എന്റെ മുമ്പാകെ എഴുതി സമർപ്പിക്കേണ്ടതും തെളിയിക്കേണ്ടതുമാണ്. നിർദ്ദിഷ്ട സമയപരിധിക്കകം യാതൊരവകാശവാദവും ഉന്നയിച്ചില്ലെങ്കിൽ മുഴുവൻ

തുകയും മേൽപ്പറഞ്ഞ വ്യക്തികൾക്ക് വിതരണം ചെയ്യുന്നതാണ്. അതിനുശേഷം ലഭിക്കുന്ന അവകാശ വാദങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)

ഡെപ്യൂട്ടി ലേബർ കമ്മീഷണറുടെ കാര്യാലയം, തൃശ്ശൂർ.

വർക്ക്മെൻസ് കോമ്പൻസേഷൻ കമ്മീഷണർ (ഡെപ്യൂട്ടി ലേബർ കമ്മീഷണർ).

---

## നോട്ടീസ്

(1)

നമ്പർ എ. ഡി. 3527/2009. 2009 മാർച്ച് 24.

ശ്രീ. പി. എം. അബ്ദുൾ സലാം, പ്ലാമൂട്ടിൽ ഹൗസ്, മാർക്കറ്റ് പി. ഒ., മൂവാറ്റുപുഴ യുടെ കീഴിൽ ജോലി നോക്കിവരവെ മാരകമായി അപകടം ഉണ്ടായി മരണമടഞ്ഞ ശ്രീ. നാസ്സർ, തോലയിൽ ഹൗസ്, വെങ്ങോലയുടെ ആശ്രിതർക്ക് തൊഴിലാളി നഷ്ടപരിഹാരം നൽകുന്നതിനായി 5,24,890 രൂപ (അഞ്ച് ലക്ഷത്തി ഇരുപത്തി നാലായിരത്തി എണ്ണൂററി തൊണ്ണൂറ് രൂപ മാത്രം) ഈ ഓഫീസിൽ കെട്ടിവച്ചിട്ടുണ്ട്. തൊഴിലാളികൾക്കുള്ള നഷ്ടപരിഹാര ആക്ടിലെ 2 (1) (ഡി) വകുപ്പ് അനുസരിച്ച് നിർവ്വചിച്ചപ്രകാരം മിയാന്റെ ആശ്രിതരായി പെരുമ്പാവൂർ, വെങ്ങോല പി. ഒ., തോലയിൽ വീട്ടിൽ (1) ശ്രീമതി നബീസ (മാതാവ്), (2) ശ്രീ. മക്കാർ (പിതാവ്) എന്നിവർ മാത്രമേ ഉള്ളുവെന്നും റിപ്പോർട്ട് ചെയ്തിരിക്കുന്നു. അപ്രകാരമുള്ള ആശ്രിതരാണെന്ന് അവകാശപ്പെടുന്ന മററാരെങ്കിലും ഉണ്ടെങ്കിൽ അവർക്കുള്ള അവകാശം ഈ നോട്ടീസ് കേരള ഗവൺമെൻറ് ഗസററിൽ പരസ്യപ്പെടുത്തി 15 ദിവസത്തിനകം എന്റെ മുൻപാകെ എഴുതി സമർപ്പിക്കേണ്ടതും ആയത് തെളിയിക്കേണ്ടതുമാണ്. നിർദ്ദിഷ്ട സമയത്തിനകം യാതൊരു അവകാശവാദവും ലഭിച്ചില്ലെങ്കിൽ നഷ്ടപരിഹാരത്തുക മുഴുവനും മേൽപ്പറഞ്ഞ വ്യക്തികൾക്ക് വിതരണം ചെയ്യുന്നതാണ്. അതിനുശേഷം സമർപ്പിക്കുന്ന അവകാശവാദങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ ഡി. 2660/2006. 2009 ഏപ്രിൽ 4.

ശ്രീ. കെ. ജെ. പീററർ, ഇടശ്ശേരി കോൺട്രാക്ടേഴ്സ്, മണിമല റോഡ്, കൊച്ചി-18- ന്റെ കീഴിൽ ജോലി നോക്കിവരവെ മാരകമായി അപകടമുണ്ടായി മരണമടഞ്ഞ ശ്രീ. ജോസ്, മററപ്പിള്ളി വീട്, കരയാംപറമ്പിന്റെ ആശ്രിതർക്ക് തൊഴിലാളി നഷ്ടപരിഹാരം നൽകുന്നതിനായി 74,750 രൂപ (എഴുപത്തിനാലായിരത്തി എഴുനൂററി അൻപത് രൂപ മാത്രം) ഈ ഓഫീസിൽ കെട്ടിവച്ചിട്ടുണ്ട്. തൊഴിലാളികൾക്കുള്ള നഷ്ടപരിഹാര ആക്ടിലെ 2 (1) (ഡി) വകുപ്പ് അനുസരിച്ച് നിർവ്വചിച്ചപ്രകാരം ടിയാന്റെ ആശ്രിതരായി അങ്കമാലി, കരയാംപറമ്പ്, മററപ്പിള്ളി വീട്ടിൽ (1) ശ്രീമതി മറിയാമ്മ (ഭാര്യ), (2) ശ്രീമതി ദീപ (മകൾ), (3) ശ്രീ. ദീപു (മകൻ) (4) ശ്രീമതി ഏലിക്കുട്ടി (മാതാവ്) എന്നിവർ മാത്രമേ ഉള്ളുവെന്ന് റിപ്പോർട്ട് ചെയ്തിരിക്കുന്നു. അപ്രകാരമുള്ള ആശ്രിതരാണെന്ന് അവകാശപ്പെടുന്ന മററാരെങ്കിലുമുണ്ടെങ്കിൽ അവർക്കുള്ള അവകാശം ഈ നോട്ടീസ് കേരള ഗവൺമെൻറ് ഗസററിൽ പരസ്യപ്പെടുത്തി 15 ദിവസത്തിനകം എന്റെ മുമ്പാകെ എഴുതി സമർപ്പിക്കേണ്ടതും ആയത് തെളിയിക്കേണ്ടതുമാണ്. നിർദ്ദിഷ്ട സമയത്തിനകം യാതൊരു അവകാശ വാദവും ലഭിച്ചില്ലെങ്കിൽ നഷ്ടപരിഹാരത്തുക മുഴുവനും മേൽ പറഞ്ഞ വ്യക്തികൾക്ക് വിതരണം ചെയ്യുന്നതാണ്. അതിനുശേഷം സമർപ്പിക്കുന്ന അവകാശവാദങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)

ഡെപ്യൂട്ടി ലേബർ കമ്മീഷണറുടെ ആഫീസ്, എറണാകുളം, കാക്കനാട്, കൊച്ചി.

വർക്ക്മെൻസ് കോമ്പൻസേഷൻ കമ്മീഷണർ ഡെപ്യൂട്ടി ലേബർ കമ്മീഷണർ.

---

## NOTICES

(1)

No. B-689/2008/WC-86/2005. *2nd March 2009.*

Whereas, the United India Insurance Company has deposited with this Court an amount of Rs.5,11,85 (Rupees Five lakhs one thousand one hundred and eighty five only) as Workmen's Compensation payable to the dependents of the deceased workman Sri C. Balan, Pairodukkam, Balla P.O., who met with a fatal accident on 24-7-2005 arising out of an in the course of his employment under A. V. Ratheesh, Koolotvalappu, Ajanoor P. O.,

And whereas an enquiry conducted through the Assistant Labour Officer, Kalargad. It is understood that the following persons are the dependents of the deceased workman within the meaning of Section 2 (1) (d) of the Workmen's Compensation Act, 1923.

DETAILS OF DEPENDENTS

| *Sl. No.* | *Name and Address* | | *Relationship with the deceased person* | *Age* |
|---|---|---|---|---|
| 1 | Reena, M. R., Chettiveedu, Pairadukkam, Balla P. O. | | Wife | 29 |
| 2 | Sruthi, C. | do. | Daughter | 10 |
| 3 | Sreethu, C. | do. | do. | 7 |
| 4 | Thambai | do. | Mother | 61 |

Now, therefore, notice is hereby given that any other persons claiming to be the dependents of the deceased workman should prefer their claims in writing before the Commissioner for Workmen's Compensation, Kannur within 15 days from the date of publication of this notice in the Official Gazette. If no such claims are received within the stipulated time limit, the entire amount of compensation will be disbursed to the dependents mentioned above. Claims, if any preferred thereafter will not be considered.

എ. വി. രതീശിന്, കലോത്ത്വളപ്പ്, അജാനൂർ പി. ഒ. എന്നയാളുടെ കീഴിൽ ജോലി നോക്കിവരവെ മാരകമായി അപകടമുണ്ടായി മരണമടഞ്ഞ ശ്രീ സി. ബാലന്റെ ആശ്രിതർക്ക് തൊഴിലാളി

നഷ്ടപരിഹാരം നൽകുന്നതിനായി 5,01,185 രൂപ (അഞ്ച് ലക്ഷത്തി ആയിരത്തി നൂററി എൺപത്തിയഞ്ച് രൂപ മാത്രം) യുണൈറ്റഡ് ഇന്ത്യ ഇൻഷ്വറൻസ് കമ്പനി ഈ ആഫീസിൽ കെട്ടിവച്ചിരിക്കുന്നു. അന്വേഷണത്തിൽ ടിയാന്റെ ആശ്രിതരായി താഴെ പറയുന്നവർ മാത്രമേ ഉള്ളൂവെന്ന് റിപ്പോർട്ട് ചെയ്തിരിക്കുന്നു.

| ക്രമ നമ്പർ | പേരും മേൽവിലാസവും | മരിച്ചയാളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | റീന, എം. ആർ., ചെട്ടി വീട്, പൈരഡുക്കം, ബല്ല പി. ഒ. | ഭാര്യ | 29 |
| 2 | ശ്രുതി, സി. ടി | മകൾ | 10 |
| 3 | ശ്രീതു, സി. ടി | ടി | 7 |
| 4 | തമ്പായി ടി | മാതാവ് | 61 |

ടിയാന്റെ ആശ്രിതരായി ആശ്രിതർ എന്ന നിർവ്വചനത്തിൽ ഉൾപ്പെടുന്നവരായി വേറെ ആരെങ്കിലും ഉണ്ടെങ്കിൽ ഈ നോട്ടീസ് കേരള ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ഹാജരായി അവകാശം തെളിയിക്കേണ്ടതാണ്. നിർദ്ദിഷ്ട സമയത്തിനകം യാതൊരു അവകാശവാദവും ലഭിച്ചില്ലെങ്കിൽ നഷ്ടപരിഹാരത്തുക മുഴുവനും മേൽപ്പറഞ്ഞ വ്യക്തികൾക്ക് വിതരണം ചെയ്യുന്നതാണ്. അവധി കഴിഞ്ഞുള്ള ഹർജികൾ പരിഗണിക്കുന്നതല്ല.

(2)

No. B-884/2008. *2nd March 2009.*

Whereas, the Kerala State Electricity Board, Kanjangad has deposited with this court an amount of Rs. 3,76,300 (Rupees Three Lakhs Seventy Six thousand, Three hundred only) as Workmen's Compensation payable to the dependents of the deceased workman Sri T. Narayanan, Anand Bhavan, Koyankara, Trikaripur who met with a fatal accident on 23-4-2008 arising out of an in the course of his employment under the above employer.

And whereas an enquiry conducted through the Assistant Labour Officer, Kanjangad, tt is understood that the following persons are the dependents of the deceased workman within the meaning of Section 2 (1) (d) of the Workmen's Compensation Act, 1923.

DETAILS OF DEPENDENTS

| *Sl. No.* | *Name and Address* | *Relationship with the deceased person* | *Age* |
|---|---|---|---|
| (1) | (2) | (3) | (4) |
| 1 | A. Savitha Sayoojyam, Thankayam, Trikkarippur, | Wife | 30 |
| 2 | Unnamed Baby ,, | Daughter | 1 |
| 3 | T. Ammini, Anand Bhavan, Koyankara Trikkarippur | Mother | 65 |

Now, therefore, notice is hereby given that any other person claiming to be the dependents of the deceased workman should prefer their claims, in writing before the Commissioner for Workmen's Compensation, Kannur within 15 days from the date of publication of this notice in the Official Gazette. If no such claims are received within the stipulated time limit, the entire amount of compensation will be disbursed to the dependents mentioned above. Claims, if any preferred thereafter will not be considered.

കേരള സ്റേററ് ഇലക്ട്രിസിററി ബോർഡ് കാഞ്ഞങ്ങാട് എന്നയാളുടെ കീഴിൽജോലി നോക്കിവരവെ മരണമടഞ്ഞ ശ്രീ. ടി നാരായണന്റെ ആശ്രിതർക്ക് തൊഴിലാളി നഷ്ടപരിഹാരം നൽകുന്നതിനായി 3,76,300 രൂപ (മൂന്നു ലക്ഷത്തി എഴുപത്തി ആറായിരത്തി മുന്നൂറ് രൂപ മാത്രം) ഈ ആഫീസിൽ കെട്ടിവച്ചിരിക്കുന്നു. അന്വേഷണത്തിൽ ടിയാന്റെ ആശ്രിതരായി

| ക്രമ നമ്പർ | പേരും മേൽവിലാസവും | മരണപ്പെട്ട കക്ഷിയുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | സവിത എ., സായൂജ്യം, തങ്കയം, തൃക്കരിപ്പൂർ | ഭാര്യ | 30 |
| 2 | പേരിടാത്ത കുട്ടി ,, | മകൾ | 1 |
| 3 | ടി. അമ്മിണി ആനന്ദ് ഭവൻ, കോയോങ്കര തൃക്കരിപ്പൂർ | മാതാവ് | 65 |

എന്നിവർ മാത്രമേ ഉള്ളൂവെന്ന് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ടിയാന്റെ ആശ്രിതരായി ആശ്രിതർ എന്ന നിർവ്വചനത്തിൽ ഉൾപ്പെടുന്നവരായി വേറെ ആരെങ്കിലും ഉണ്ടെങ്കിൽ ഈ നോട്ടീസ് കേരള ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ഹാജരായി അവകാശം തെളിയിക്കേണ്ടതാണ്. നിർദ്ദിഷ്ട സമയത്തിനകം യാതൊരു അവകാശവാദവും ലഭിച്ചില്ലെങ്കിൽ നഷ്ടപരിഹാരത്തുകമുഴുവനും മേൽപ്പറഞ്ഞ വ്യക്തികൾക്ക് വിതരണം ചെയ്യുന്നതാണ്. അവധി കഴിഞ്ഞുള്ള ഹർജികൾ പരിഗണിക്കുന്നതല്ല.

Office of the Deputy Labour Commissioner, S. N. Park Road, Kannur-1.

(Sd.)
*Deputy Labour Commissioner and Commissioner for Workmen's Compensation.*